# കേരളത്തിലെ ഇലക്ട്രോണിക് മാധ്യമങ്ങൾ

കോന്നിയൂർ ആർ നരേന്ദ്രനാഥ്

ഏറ്റവുമധികമാളുകൾ, എല്ലാ ദിവസവും ഇടതടവില്ലാതെ സ്വീകരിക്കുന്ന രണ്ടു മാധ്യമങ്ങളാണ് റേഡിയോയും ടെലിവിഷനും. ലോകവർത്തമാനങ്ങളും മറ്റുമറിയാനും, വിശ്രാന്തിയ്ക്കുമാണധികം പേരും ഇവയെ ആശ്രയിക്കുന്നത്. മനസ്സിന് ഉല്ലാസവും ലാഘവവുമേകുന്ന സംഗീതത്തിനും, വിനോദത്തിനു വകനൽകുന്ന സ്പോർട്സിനങ്ങൾക്കും, റേഡിയോയിൽ പ്രാമാണ്യമുണ്ടായത്, ശ്രോതാക്കളുടെ മനോഭാവം കണക്കാക്കിയതുമൂലമാണ്.

ഇലക്ട്രോണിക് മാധ്യമങ്ങളുടെ രൂപീകരണത്തിനിടവരുത്തിയ മൗലികങ്ങളായ കണ്ടുപിടുത്തങ്ങൾക്ക് അവകാശം അംഗീകരിച്ചുകൊടുക്കുമ്പോൾ പരിഗണിക്കേണ്ടവരായി ഒന്നിലധികം ധിഷണാശാലികളുണ്ട്. എന്നാൽ പിൽക്കാലത്ത് അവ കൈവരിച്ച പുരോഗതിയിൽ സഹകരിക്കുകയും സംഭാവനകൾ നൽകുകയും ചെയ്തിട്ടുള്ളവരുടെ പട്ടിക ചെറുതല്ല.

മലയാളഭാഷാപ്രക്ഷേപണത്തിൻെറ ചരിത്രം ആരംഭിച്ചത് കേരളക്കരയിലല്ല; അങ്ങ് തമിഴ്നാട്ടിൽ, മദ്രാസ് പട്ടണത്തിലാണ്! 1939 സെപ്തംബറിൽ പ്രക്ഷേപണം ചെയ്ത, മലയാളത്തിലുള്ള ഓണസന്ദേശമാണതിന് തുടക്കമിട്ടത്! കൊല്ലംകോട്ടു സർ. വാസുദേവരാജയുടേതായിരുന്നു അത്. മലയാള സംസ്കാര ചരിത്രത്തിൽ പ്രാധാന്യമുള്ള ഈ സംഭവം ആർക്കും വിസ്മരിക്കാനാവുന്നതല്ല. എങ്കിലും മലയാള പ്രക്ഷേപണ ജൂബിലിയാഘോഷമെന്ന പേരിൽ ചില അബദ്ധന്മാർ, പിന്നെയും നാലുകൊല്ലത്തോളം കഴിഞ്ഞ ഒരു കാര്യത്തെ ചുറ്റിപ്പറ്റിയാണ് അതു ചെയ്തിരിക്കുന്നത്! അത് അവരുടെ അജ്ഞതയാണ് പ്രക്ഷേപണം ചെയ്യുന്നത്!

കേരളക്കരയിൽ ഒരു റേഡിയോനിലയം ആദ്യമുണ്ടായത് തിരുവനന്തപുരത്താണ് - 1943-ൽ. എന്നാൽ അതിന് എത്രയോ നേരത്തെതന്നെ മലയാള പ്രക്ഷേപണമാരംഭിച്ചുകഴിഞ്ഞിരുന്നു. "ട്രാവൻകൂർ ബ്രോഡ്കാസ്റ്റിംഗ് സ്റ്റേഷൻ" - എന്നായിരുന്നു തിരുവനന്തപുരത്തെ സ്ഥാപനത്തിൻെറ പേര്. തിരുവിതാംകൂർ സംസ്ഥാനത്തിൻേറതായിരുന്നു അത്. തിരുവിതാംകൂർ സർവകലാശാലയുടെ തലവനായിരുന്ന പ്രൊഫ. സി.വി. ചന്ദ്രശേഖരനായിരുന്നു റേഡിയോയുടെയും ചുമതലക്കാരൻ. വൈകുന്നേരം ഏഴേകാൽ മണിമുതൽ രാത്രി ഒൻപതേകാൽ വരെയായിരുന്നു സാധാരണ പ്രക്ഷേപണസമയം. മുഖ്യമായി തിരുവനന്തപുരത്തും പരിസരപ്രദേശങ്ങളിലും മാത്രമേ പരിപാടി കേൾക്കാൻ കഴിഞ്ഞിരുന്നുള്ളു.

തിരുവനന്തപുരത്തെ പാളയത്തിൽ, ഇന്നത്തെ സ്റ്റേഡിയവും അതിനു തൊട്ടുപടിഞ്ഞാറുള്ള എം.എൽ.എ മാരുടെ സദനങ്ങളും സ്ഥിതിചെയ്യുന്ന ഭാഗത്തിനു തൊട്ടു പടിഞ്ഞാറ് ഒരു കൊച്ചു കെട്ടിടമുണ്ട്. അതായിരുന്നു റേഡിയോയുടെ അന്നത്തെ ആസ്ഥാനം. അന്ന്, ഒഴിഞ്ഞുകിടന്നിരുന്ന വിശാലമായ മൈതാനത്തിൽ ഉച്ചഭാഷിണികൾ സ്ഥാപിച്ചിരുന്നു. അതിനാൽ താൽപര്യമുള്ളവർക്ക്, പരിപാടി കേൾക്കാൻ അവിടെ പ്രയാസമുണ്ടായിരുന്നില്ല. അക്കാലത്ത് തിരുവനന്തപുരത്ത് വിദ്യാർഥിയായി പാർത്തിരുന്ന ഈ ലേഖകൻ, ആദ്യത്തെ റേഡിയോ പരിപാടി കേട്ടതും മറ്റും ആ മൈതാനിയിൽ ആയിരുന്നു!

ട്രാവൻകൂർ റേഡിയോ സ്റ്റേഷൻെറ പരിപാടിയിൽ ഭൂരിഭാഗവും കർണാടക സംഗീതവും ചില ഇംഗ്ലീഷിനങ്ങളുമായിരുന്ന കാര്യം എടുത്തുപറയട്ടെ. അപൂർവമായി മാത്രമേ മലയാളയിനങ്ങളുണ്ടായിരുന്നുള്ളു. കൈനിക്കരയുടെ "കെടാവിളക്കുകൾ" എന്ന പുസ്തകത്തിൽ ചേർത്ത പ്രകാശനം ചെയ്തിട്ടുള്ള ലഘുജീവചരിത്രങ്ങൾ അങ്ങനെ റേഡിയോയിലൂടെ പ്രസരിച്ചവയാണ്.

റേഡിയോയ്ക്ക് അന്നുണ്ടായിരുന്ന "ഗ്ലാമർ" എത്രയെന്ന് വിവരിച്ചു ഫലിപ്പിക്കുക വിഷമം തന്നെ. റേഡിയോവിൽ വരുന്നത് ഒരംഗീകാരമായിട്ടാണധികം പേരും കരുതിയിരുന്നത്. സ്വതന്ത്ര തിരുവിതാംകൂർ പ്രസ്ഥാനത്തെ പ്രശംസിച്ചും അനുകൂലിച്ചും അക്കാലത്ത് പല വ്യക്തികളും റേഡിയോവിലൂടെ പ്രസംഗിക്കുകയുണ്ടായി. അങ്ങനെ ചെയ്ത ചിലരോട് എന്തിനാണ് ഈ വിടുവേലയ്ക്ക് പോയതെന്ന് കൗതുകംകൊണ്ട് തിരക്കിയപ്പോൾ കാട്ടിയ മറുപടിയധികവും - പ്രക്ഷേപണത്തിൻെറ "ത്രിൽ" അനുഭവിക്കാൻ എന്നായിരുന്നു!

1950 ഏപ്രിൽ ഒന്നിനാണ് തിരുവനന്തപുരത്തെ റേഡിയോ സ്ഥാപനം എ.ഐ.ആറിൻെറ ഭാഗമായത്!

കോഴിക്കോടാണ് പിന്നീടൊരു റേഡിയോനിലയം പ്രവർത്തിച്ചു തുടങ്ങിയത് - 1950 മെയ് 14-ാം തീയതി. നേരത്തെ ഏർപ്പാടുചെയ്തിരുന്നവരാരും വരാഞ്ഞതുകാരണം അന്ന് കോഴിക്കോടുണ്ടായിരുന്ന മദിരാശിയിലെ മന്ത്രി കുട്ടികൃഷ്ണൻ നായരാണ് ഉദ്ഘാടനം നിർവഹിച്ചത്. കടലോരത്തുള്ള "ഫ്രഞ്ചു ലോഡ്ജ്" - എന്ന കെട്ടിടത്തിലായിരുന്നു താൽക്കാലിക സ്റ്റുഡിയോയും മറ്റും സജ്ജീകരിച്ചിരുന്നത്.

ഫ്രഞ്ചുകാരുടെ താവളമായിരുന്ന ഈ കെട്ടിടം അവർ ഒഴിഞ്ഞുപോയത്, അത് ബിഷപ്പവർകൾക്ക് കൊടുത്തിട്ടാണ്. അവിടെയാണ് ഈ ലേഖകൻ ഔദ്യോഗിക ജീവിതമാരംഭിച്ചതും - 1950 മെയ് 15-ന്

എ.ഐ.ആറിൻെറ ഭാഗമായിരുന്ന തിരുവനന്തപുരം, കോഴിക്കോട് നിലയങ്ങൾക്ക് വളരെവേഗം ജനപ്രീതിയാർജിക്കാൻ കഴിഞ്ഞു. മലയാളത്തിൻെറ സജീവ സാന്നിധ്യം അവർക്ക് അനുഭവിച്ചറിയാനുള്ള വിഭവങ്ങളാണെന്ന് ഈ കേന്ദ്രങ്ങൾ പ്രസരിപ്പിച്ചിരുന്നതെന്നതത്രെ അതിനു കാരണം. സംഗീതം, നാടൻപാട്ട്, നാട്ടിൻപുറത്തുകാർക്കു പ്രസക്തിയുള്ള പരിപാടി, ചിത്രീകരണങ്ങൾ തുടങ്ങിയവ ജനശ്രദ്ധ പിടിച്ചെടുത്തു.

സ്ഥിരം കഥാപാത്രങ്ങളിലൂടെ നാടൻ വർത്തമാനങ്ങളും നാട്ടുകാർക്കാവശ്യമുള്ള വസ്തുതകളും അവതരിപ്പിക്കുന്ന രീതി ഭൂരിപക്ഷം ശ്രോതാക്കൾക്കും പ്രിയപ്പെട്ടതായിരുന്നു. തിരുവനന്തപുരം നിലയത്തിലെ വല്യവീടനും, കുമരുവും കുട്ടനും, കോഴിക്കോടു കേന്ദ്രത്തിലെ മമ്മതും കല്യാണിയമ്മയും ഇപ്രകാരം ജനപ്രീതി നേടിയ കഥാപാത്രങ്ങളാണ്. അവരെ സ്വന്തം കുടുംബാംഗങ്ങളെപ്പോലാണ് പലരും പരിഗണിച്ചിരുന്നതെന്ന് നേരിട്ടറിയാം. സംഭാഷണത്തിലും, സ്വഭാവത്തിലും, സംവേദനത്തിലും വൈവിധ്യം വ്യക്തമാക്കുന്ന സ്ഥിരം കഥാപാത്രങ്ങളെ സൃഷ്ടിക്കാനും, അരൂപികളായ അവർക്ക് സാന്നിധ്യം സമ്പാദിക്കാനും വളരെയധികം പ്രയത്നവും ഭാവനയുമില്ലാതെ സാധ്യമല്ലല്ലോ. നിലയത്തിൻെറ പല തലങ്ങളിലുള്ളവർ ചേർന്നുള്ള ഈ കൂട്ടുപ്രയത്നത്തിൽ മുഴുകിയിരുന്നവരാരും ആത്മസ്തുതിയ്ക്കോ, സ്വാർഥമായ പബ്ലിസിറ്റിക്കോ ഒരിക്കലും ഒരുമ്പെട്ടിരുന്നില്ല. അവരൊക്കെ അജ്ഞാതനാമാക്കളായിട്ടാണിരുന്നത്.

ഈ പാരമ്പര്യം ഇന്നു പുലർത്തുന്നുണ്ടോയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. അർഹിക്കാത്തതും, അന്യർ ചെയ്തിട്ടുള്ളത് സ്വന്തമാണെന്ന് ഭാവിച്ചും നിലയങ്ങളിലെ നിരുത്തരവാദികളായ ചിലരൊക്കെ പത്രപംക്തികളിൽ അവിഹിത മാർഗങ്ങളിലൂടെ കടന്നുകൂടുന്നത് ചിലപ്പോഴൊക്കെ കാണാറുള്ളതുകൊണ്ട് ഇക്കാര്യം എടുത്തുപറഞ്ഞതാണ്. ഏതു ബഹുജനമാധ്യമത്തിൽ പ്രവർത്തിക്കുന്നവരും, ആ മാധ്യമത്തെ സ്വാർഥതാൽപര്യങ്ങൾക്ക് ഉപയോഗപ്പെടുത്തിക്കൂടാ എന്ന പ്രാഥമികമായ ധാർമികാദർശം മറക്കാൻ പാടുള്ളതല്ല.

തൃശൂരിൽ ശക്തിയേറിയ പ്രസരണി സ്ഥാപിച്ചതോടു കൂടി കൂടുതൽ വിശാലമായ മേഖലകളിലേക്ക് മലയാള പരിപാടികളെത്തി. ഇന്ന് അത് ഒരു പൂർണ നിലവാരത്തിലുള്ള നിലയമായി വളർന്നുകഴിഞ്ഞു. ആലപ്പുഴയുടെ കാര്യവും സമാനമായിട്ടുള്ളതുതന്നെ. പക്ഷേ അവിടം പരിപാടികൾ പ്രസരിപ്പിക്കുന്ന സ്ഥാനമായിത്തന്നെയാണിന്നും നിലനിൽക്കുന്നത്. അതിൻെറ വളർച്ച പൂർണമാകാതെ കിടക്കുന്നു. കൊച്ചി, കണ്ണൂർ എന്നിവിടങ്ങളിൽ സ്ഥാപിതമായ എഫ്.എം. നിലയങ്ങളുടെ കാര്യവും മറന്നുകൂടാ.

ടെലിവിഷൻ ഭാരതത്തിലാരംഭിച്ചത് ഒരു പരീക്ഷണമെന്ന നിലയിലായിരുന്നു. മറ്റു രാജ്യങ്ങളിൽ അതു രണ്ടുപതിറ്റാണ്ടുകളോളം കഴിഞ്ഞപ്പോൾ 1959 സെപ്തംബർ 19-ാം തീയതി ഡൽഹിയിൽ ടെലിവിഷൻ പരിപാടി പ്രസരിപ്പിച്ചു തുടങ്ങി. ആകാശവാണിയുടെ ഭാഗമായിട്ടായിരുന്നു രംഗപ്രവേശം. 1981 ജൂൺ രണ്ടിനാണ് തിരുവനന്തപുരം ദൂരദർശൻെറ ശിലാസ്ഥാപനം നടന്നത്. തിരുവനന്തപുരത്തെ ആകാശവാണി നിലയത്തിലെ ചുമതലക്കാരനായിരുന്ന ഈ ലേഖകനാണ് ശിലാസ്ഥാപനത്തോടനുബന്ധിച്ചുള്ള സമ്മേളനവും കലാപരിപാടികളും സജ്ജീകരിച്ചത്.

ഇന്ത്യയിലെ ടെലിവിഷൻ, കറുപ്പും വെളുപ്പുമുള്ള ചിത്രങ്ങളിലൊതുങ്ങിനിൽക്കണോ എന്ന കാര്യങ്ങളെക്കുറിച്ച് അന്ന് ശക്തിയായ വിവാദം നിലവിലിരുന്നു. ഒടുവിൽ വർണചിത്ര വക്താക്കളാണ് വെന്നിക്കൊടിയുയർത്തിയത്. കേരള സർവകലാശാലയുടെ തിരുവനന്തപുരത്തുള്ള സെനറ്റുഹാളിലാണു തിരുവനന്തപുരം ദൂരദർശൻെറ ശിലാസ്ഥാപനം സംബന്ധിച്ച ഔപചാരിക പരിപാടി നടത്തിയത്. കലാപരിപാടി കണ്ടശേഷം പ്രക്ഷേപണവകുപ്പുമന്ത്രിയുടെ "കമൻറ്" ഇതായിരുന്നു - "സസ്യശ്യാമളമായ കേരളത്തേയും വർണവൈവിധ്യമാർന്ന കേരളീയ കലകളേയും, വർണപ്പൊലിമയില്ലാത്ത ചിത്രങ്ങളിലൂടെ അവതരിപ്പിച്ചാൽ അതപൂർണമായിരിക്കും".

തിരുവനന്തപുരം ദൂരദർശൻെറ പ്രസരണിയിലൂടെ അഖിലേന്ത്യാപരിപാടി 1982 നവംബർ മുതൽ പ്രക്ഷേപണം ചെയ്തു തുടങ്ങി. ഈ അവസ്ഥ 1985 ഏപ്രിൽ 14 വരെ നിലനിന്നു. അന്നു മുതൽ നിലയത്തിൽ തയ്യാറാക്കിയയിനങ്ങൾ പ്രസരിപ്പിക്കാനും തുടങ്ങി. തിരുവനന്തപുരത്തുള്ളതു കൂടാതെ വലുതും ചെറുതുമായ ടെലിവിഷൻ പ്രസരണികൾ ഇന്ന് കൊച്ചി, കോഴിക്കോട്, കണ്ണൂർ, പാലക്കാട്, പത്തനംതിട്ട, മലപ്പുറം, മയ്യഴി, കൽപറ്റ തുടങ്ങിയ സ്ഥലങ്ങളിലുമുണ്ട്.

യൗവനം കഴിഞ്ഞ് ഗ്ലാമർ നഷ്ടപ്പെട്ട ഒരു നവോഢയെപ്പോലെയാണ് ഇന്നത്തെ റേഡിയോ. മുത്തശ്ശിമാർക്ക് കുടുംബത്തിൽ, ഏറിയ സ്വാധീനവും സ്ഥാനവും സ്നേഹവും സമ്പാദിക്കാൻ സാധിക്കുന്നതുപോലെ, പക്വതയും ഇരുത്തവും വന്നുകഴിഞ്ഞ റേഡിയോയ്ക്ക്, മനുഷ്യജീവിതത്തിൽ പ്രാമാണ്യം നിലനിർത്താൻ വിഷമമില്ല. ഇതാണ് അന്യനാടുകളിലെ അനുഭവം. അവിടങ്ങളിൽ, റേഡിയോയുടെ പൂരകമെന്ന രൂപത്തിലാണ് ടെലിവിഷൻെറ സ്ഥാനം.

മലയാള ഭാഷയ്ക്കും, കേരള സംസ്കാരത്തിനും, പുതിയമാനങ്ങളും പ്രസക്തിയും പെരുപ്പിക്കുന്ന രൂപത്തിൽ പ്രവർത്തിച്ചാലേ ഇലക്ട്രോണിക് മാധ്യമങ്ങൾക്ക് കർത്തവ്യം സാധിക്കാൻ കഴിയൂ. വിദേശച്ചരക്കുകളും വിലകുറഞ്ഞതും, അന്യർ തിരസ്കരിച്ച

[ശേഷം മൂന്നാം പേജിൽ]

# മാധ്യമങ്ങൾ

[രണ്ടാം പേജിൽ നിന്ന്]

തുമായ മൂല്യങ്ങളും, വിനിമയം നടത്തുന്ന സങ്കേതങ്ങളായി അവ അധഃപതിച്ചുകൂടാ. തികഞ്ഞ വ്യത്യസ്തതയും, സ്പഷ്ടമായ വ്യക്തിത്വവും അവ ആർജിക്കേണ്ടതുണ്ട്. സിനിമയെന്ന മാധ്യമം ഇക്കാര്യത്തിൽ നമ്മെ ചതിച്ച്, വെറും പണസമ്പാദനച്ചരക്കായിക്കഴിഞ്ഞു. റേഡിയോയും ടെലിവിഷനും പ്രാദേശിക സംസ്കാരത്തനിമയുടെ ശക്തിസ്തംഭങ്ങളായിത്തീരണം.

ഇവിടത്തെ ജീവിതത്തിലെ ശ്രദ്ധേയങ്ങളായ നിറങ്ങളും, സ്വരങ്ങളും, താളങ്ങളും ഇവിടത്തെ ഇലക്ട്രോണിക് മാധ്യമങ്ങളിലൂടെ യഥാവിധി പ്രത്യക്ഷീഭവിക്കുന്നുണ്ടോയെന്ന കാര്യത്തിൽ ഭിന്നാഭിപ്രായങ്ങൾ നിലനിൽക്കുന്നു.

സാങ്കേതിക നേട്ടങ്ങൾ മൂലം അവയ്ക്ക് അക്കാര്യത്തിൽ ഉചിതമായും ശക്തിയായും ഉൾക്കൊള്ളാനുള്ള സിദ്ധികൾ കൈവന്നിട്ടുണ്ട്. ആ സാധ്യതകൾ ശരിക്കും പ്രയോജനപ്പെടുത്തണമെന്ന ബാധ്യതയേയുള്ളൂ.

മറ്റുള്ളവരുടെ തൂവലിലെ നിറം ചൂടാനും, അന്യരുടെ സ്വരങ്ങളുടെ മാറ്റൊലികളാകാനും, പൊരുത്തപ്പെടാത്ത താളം തള്ളിക്കേറ്റാനുമാണ് ഇലക്ട്രോണിക് മാധ്യമങ്ങൾ വ്യഗ്രത പ്രകടിപ്പിക്കുന്നത്. "പോപ്പുലർ കൾചർ" എന്ന പേരുംപറഞ്ഞ് വിദേശീയരുടെ വഴിയിലൂടെ നടക്കേണ്ടയാവശ്യം നമുക്കില്ല. ശക്തിമത്തും, ശുദ്ധവും തിളക്കമുള്ളതുമായ ഒരു സംസ്കാര പാരമ്പര്യമുള്ളപ്പോൾ "കൊട്ടക സംസ്കാരം" കൊണ്ടുവരാൻ ശ്രമിക്കുന്നതു മൂഢത്വമാണ്.

അതുകൊണ്ട് ആദായം ആർക്കുമുണ്ടാകുകയില്ല. മറിച്ച് അമിതനഷ്ടം ഇവിടെ സംഭവിക്കുറയും ചെയ്യും; ഇന്നത്തെയാളുകൾക്കു മാത്രമല്ല, വരും തലമുറകൾക്കും!